

# താളുകളിലൂടെ...







ONLINE CIRCULATION ONLY

# ക്രിസ്തുവിന് സാക്ഷികളാകാം

ലോകം വളരെപ്പെട്ടന്ന് മാറികൊണ്ടിരിക്കുകയാണ്. ശാസ്ത്ര ലോകത്ത് അനുദിനം പുതിയ പുതിയ കണ്ടെത്തലുകളും ഗവേഷണങ്ങളും കൂടി വരുന്നു. എന്നാൽ ക്രൈസ്തവ വിശ്വാസ ജീവിതത്തിൽ ചില അപചയങ്ങളും തകർച്ചകളും സംഭവിച്ചുകൊണ്ടിരിക്കുകയാണ്. അടിസ്ഥാന ക്രൈസ്തവ വിശ്വാസം നഷ്ടമായികൊണ്ടിരിക്കുന്ന ഒരു സമൂഹത്തിൽ നാമെല്ലാവരും അറിഞ്ഞുകൊണ്ടോ അറിയാതെയോ ലോകത്തിന്റെ മായാമോഹങ്ങളിൽ ഉൾപ്പെട്ടുപോകുന്നു. ലോകരക്ഷക്കായി പിതാവായ ദൈവം അയച്ച ക്രിസ്തുവിന്റെ സുവിശേഷം സ്വീകരിക്കാൻ കഴിയുന്നില്ല. പലപ്പോഴും സഭയുടെ വിശ്വാസത്തെ അറിയാനോ, അതിൻ പ്രകാരം ജീവിക്കാനോ വിശ്വാസം പ്രഖ്യാപിക്കാനോ നാം പരാജയപ്പെടുന്നു. ഇന്ന് ഭവനങ്ങളും ക്രിസ്തുവിന്റെ സുവിശേഷത്തിന് പകരം ലോകം വച്ചുനീട്ടുന്ന നശിക്കുന്ന ചിന്താരീതികൾക്കും ജീവിതശൈലികൾക്കും പുറകെയുള്ള പരക്കം പാച്ചിലിലാണ്. ജറെമിയ പ്രവാചകന്റെ വാക്കുകൾ ഇവിടെ പ്രസക്തമാണ് ''എന്തെന്നാൽ എന്റെ ജനം രണ്ടു തിന്മകൾ പ്രവർത്തിച്ചു. ജീവജലത്തിന്റെ ഉറവയായ എന്നെ അവർ ഉപേക്ഷിച്ചു. ജലം സൂക്ഷിക്കാൻ കഴിവില്ലാത്ത പൊട്ടകിണറുകൾ കുഴിക്കുകയും ചെയ്തു'' (ജറെമിയ 2.13) നൂറ്റാണ്ടുകൾക്ക് മുമ്പ് ജറെമിയ പ്രവാചകന്റെ പ്രവചനം ഇന്ന് അന്വർത്ഥമായി കൊണ്ടിരിക്കുന്നു. ദൈവത്തെ മാറ്റിനിർത്തി വളരുവാൻ ശ്രമിക്കുന്ന സമൂഹമായി ലോകം മാറികൊണ്ടിരിക്കുന്നു. നമ്മുടെ ഭൗതീക വളർച്ചയിൽ ദൈവത്തിന്റെ കരുണയും അനുഗ്രഹവും കാണാൻ നമുക്ക് കഴിയണം.

നമ്മുടെ വിശ്വാസ പരിശീലന ശുശ്രൂഷയിലൂടെ കുടുംബങ്ങൾ നവീകരിക്കപ്പെടണം. കുട്ടികളും യേശുവിന്റെ സുവിശേഷത്തിന് സാക്ഷ്യം വഹിക്കുന്നവരാകണം. സഭയുടെ ശുശ്രൂഷയിൽ പങ്കാളികളായി സാമൂഹികക്രമത്തിലും ശൈലിയിലും മാറ്റം ഉണ്ടാകണം. ക്രിസ്തുവിന്റെ കാഴ്ചപ്പാടോടെ ജീവിക്കാൻ നമ്മുടെ പുതുതലമുറക്ക് സാധിക്കണം. വന്ദ്യപിതാക്കന്മാരുടെ കാലടികളെ പിൻതുടർന്നു മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ ക്രിസ്തുവിന്റെ സുവിശേഷത്തിന്റെ പിൻതുടർച്ചക്കാരായി ജീവിക്കാൻ നമുക്ക് പരിശ്രമിക്കാം ദൈവം നമ്മെ അനുഗ്രഹിക്കട്ടെ

**ഫാ. ജോൺസൺ പുതുപ്പറമ്പിൽ**
ഡയറക്ടർ
വിശ്വാസ പരിശീലന കാര്യാലയം
തിരുവനന്തപുരം മേജർ അതിഭദ്രാസനം



# ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേക്ക് ഉയർത്തുന്നതിനായുള്ള പ്രാർത്ഥന



പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ത്രിയേക ദൈവമേ, അങ്ങേയ്ക്ക് ആരാധനയും മഹത്വവും സ്തോത്രവും ഞങ്ങൾ അർപ്പിക്കുന്നു.

പിതാവായ ദൈവമേ, അവിടുത്തെ അനന്തകരുണയാൽ കാലത്തിന്റെ തികവിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് അങ്ങ് രൂപം നൽകി. അതിനെ വളർത്തി നയിക്കുന്നതിനായി വന്ദ്യതാതനായ മാർ ഈവാനിയോസ് പിതാവിനെ അവിടുന്ന് നിയോഗിച്ചു. ആ പുണ്യതാതന്റെ വിശുദ്ധിയുടെ പരിമളവും, സ്നേഹത്തിന്റെ ഊഷ്മളതയും എല്ലാ ജനപദങ്ങൾക്കും മാതൃകയാകുന്നതിനും ആഗോള സഭയ്ക്ക് പൊതുവായും, മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പ്രത്യേകമായും ഒരു വിശുദ്ധന്റെ മാദ്ധ്യസ്ഥം കൂടി ലഭിക്കുന്നതിനുമായി ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേയ്ക്കുയർത്തി അനുഗ്രഹിക്കണമേ എന്ന് ഞങ്ങൾ താഴ്മയോടെ പ്രാർത്ഥിക്കുന്നു.
ആമ്മീൻ.



1 സ്വ. 1 കൃപ. 1 ത്രി.





ഫാ. തോമസ് കുറ്റിയിൽ

# വി. അലോഷ്യസ് ഗൊൺസാഗ

"നമുക്കു അവകാശപ്പെട്ടത് ആര് നിഷേധിച്ചാലും അത് ദൈവം നൽകണമെന്നു ഉദ്ദേശിക്കുന്നെങ്കിൽ നൽകുക തന്നെ ചെയ്യും" എന്നു പ്രഘോഷിച്ച വി. അലോഷ്യസ് ഗൊൺസാഗ ഇറ്റലിയിലെ ഒരു പ്രഭു കുടുംബത്തിൽ 1568 മാർച്ച് 9 ന് ജനിച്ചു. റോമാ സാമ്രാജ്യത്തിൽ മാണ്ടുവായുടെ ഭരണാധിപനായിരുന്ന ഫെർഡിനാന്റ് ഗൊൺസാഗയും ദൈവഭക്തയായിരുന്ന ഡോണ മർത്തായുമാണ് അലോഷ്യസിന്റെ മാതാപിതാക്കൾ.

ബാല്യത്തിൽ വിശുദ്ധൻ ആദ്യമായി ഉച്ചരിച്ചത് 'ഈശോ മറിയം' എന്ന തിരുനാമമായിരുന്നു. ഏഴാമത്തെ വയസിൽ ദൈവമാതാവിന്റെ പ്രാർത്ഥനകളും സങ്കീർത്തനങ്ങളും ചൊല്ലി തുടങ്ങി. സമ്പത്തിന്റെയും ആഡംബരങ്ങളുടെയും നടുവിലാണെങ്കിലും ദൈവഭക്തയായ അമ്മയുടെ മേൽനോട്ടത്തിൽ ദൈവത്തെ തന്റെ ജീവിതത്തിന്റെ കേന്ദ്രമായി അലോഷ്യസ് കരുതി.

ഒരിക്കൽ വി. ചാൾസ് ബൊറോമിയോ അലോഷ്യസിന്റെ ഭവനം സന്ദർശിച്ചപ്പോൾ അവന്റെ ഭക്തിയും ആത്മീയകാര്യങ്ങളിലുള്ള തീക്ഷ്ണതയും കണ്ട് മതിപ്പ് തോന്നി. പന്ത്രണ്ടു വയസ്സായിട്ടും ആദ്യകുർബാന സ്വീകരണം കഴിഞ്ഞിട്ടില്ലെന്ന് മനസിലായപ്പോൾ വിശുദ്ധൻ തന്നെ അതിനുള്ള ക്രമീകരണങ്ങൾ ചെയ്തു. ജൂലൈ 22 ന് വിശുദ്ധ ചാൾസ് ബൊറോമിയോയുടെ കരങ്ങളിൽ നിന്ന് അലോഷ്യസ് ഗൊൺസാഗ ആദ്യകുർബാന സ്വീകരിച്ചു. എല്ലാ ദിവസവും ഒരുക്കത്തോടെ വി. കുർബാനയിൽ പങ്കെടുക്കാനും യേശുവിന്

നന്ദിപ്രകാശിപ്പിക്കാനും അലോഷ്യസ് ശ്രദ്ധിച്ചു. വൈദീകനാകാനുള്ള അതിയായ ആഗ്രഹം തന്റെ കുമ്പസാരക്കാരനായ ഈശോസഭ വൈദീകനോട് പങ്കുവയ്ക്കുകയും ജെസ്സ്യൂട്ട് സഭയിൽ ചേരാമെന്ന ഉറച്ചതീരുമാനത്തിലെത്തുകയും ചെയ്തു.




"ഞാൻ ഒരു വളഞ്ഞ ഇരുമ്പ് വടിയാണ് അതു നിവർത്തിയെടുക്കാനാണ് ഞാൻ ആധ്യാത്മിക ജീവിതത്തിലേക്ക് കടന്നത്" എന്നായിരുന്നു പുണ്യവാൻ പറഞ്ഞിരുന്നത്. വൈദീകനാകാനുള്ള മകന്റെ താൽപര്യത്തെപ്പറ്റി പിതാവിന് ചിന്തിക്കാൻ കൂടി പറ്റില്ലായിരുന്നു. പ്രഭുക്കൻമാരെകൊണ്ടും, മാടമ്പിസുഹൃത്തുക്കളെകൊണ്ടും തീരുമാനത്തെ മാറ്റാൻ ശ്രമിച്ചെങ്കിലും കഴിഞ്ഞില്ല. " അവസാനം എനിക്ക് നിന്നെ കാണണ്ട പോയി വേലക്കാരുടെ കൂടെ താമസിക്ക് " എന്ന് പറഞ്ഞ് പിതാവ് വീട്ടിൽ നിന്ന് ഇറക്കിവിട്ടു. സന്ധ്യയായിട്ടും മകനെ കാണാത്തതിനാൽ തിരക്കിയിറങ്ങിയപ്പോൾ വീടിനു വെളിയിൽ പരിചാരകർ താമസിക്കുന്നിടത്ത് ചാട്ടവാറുകൊണ്ട് സ്വയം പ്രഹരിക്കുന്ന മകനെയാണ് കണ്ടത്. നിവർത്തിയില്ലാതെ അപ്പൻ മകന്റെ ഇഷ്ടത്തിന് വഴങ്ങി.

വൈദീക പരിശീലനത്തിന്റെ നാളുകളിൽ എല്ലാറ്റിലും ദൈവഹിതം നിറവേറ്റുക എന്നതിനായിരുന്നു വിശുദ്ധൻ പ്രാധാന്യം നൽകിയിരുന്നത്. ഒരുനാൾ നോവിഷ്യേറ്റിനിടയിൽ സഹനോവിസുകളുമായി എന്തോ കളിയിൽ ഏർപ്പെട്ടിരിക്കെ ഒരു സുഹൃത്ത് ചോദിച്ചു. അരമണിക്കൂറിൽ നീ മരിക്കുമെന്ന് ഇപ്പോൾ ദൈവം പറഞ്ഞാൽ നീ എന്ത് ചെയ്യും?. ഞാൻ കളിച്ചുകൊണ്ടിരിക്കും എന്നായിരുന്നു വിശുദ്ധന്റെ മറുപടി. എങ്ങനെ പറ്റും നിനക്ക്? വിശുദ്ധൻ പറഞ്ഞു കളിക്കുമ്പോഴും ഞാൻ ഇപ്പോൾ എന്നെക്കുറിച്ചുള്ള ദൈവഹിതം നിറവേറ്റുകയാണ് ചെയ്യുന്നത്. എല്ലാറ്റിലും ദൈവഹിതം നടപ്പാക്കുന്നതിനെക്കാൾ വേറെ എന്ത് നല്ല വഴിയുണ്ട് മരണത്തിനൊരുങ്ങാനായിട്ട്.

1590 ഇറ്റലി കഠിന ദാരിദ്രത്തിന്റെയും, പകർച്ചവ്യാധിയുടെയും പിടിയിലമർന്നകാലം ഈശോ സഭ വൈദീകർ ഒരാശുപത്രി രോഗികൾക്കായി തുറന്നു. പ്രത്യേക അനുവാദത്തോടെ രോഗികളെ ശുശ്രൂഷിക്കാൻ അദ്ദേഹം ബദ്ധശ്രദ്ധനായിരുന്നു. പിന്നീട് മൂന്നു മാസത്തോളം വിടാതെ നിന്ന പനി അദ്ദേഹത്തെ തളർത്തുകയും 1591 ജൂൺ 21-ാം തീയതി 23-ാം വയസ്സിൽ യേശുവിന്റെ പരിശുദ്ധ നാമം ഉച്ചരിച്ചുകൊണ്ട് പുണ്യവാന്റെ



ബെനഡിക്ട് പതിമൂന്നാമൻ മാർപാപ്പാ 1726 ഡിസംബർ 3 ന് അലോഷ്യസ് ഗൊൺസാഗയെ വിശുദ്ധനായും 1729 നവംബർ 22 ന് യുവജനങ്ങളുടെ മദ്ധ്യസ്ഥനായി പ്രത്യേകിച്ച് ലോകം മുഴുവനുമുള്ള കത്തോലിക്കാ ബെനഡിക്ട് പതിമൂന്നാമൻ മാർപാപ്പാ 1726 ഡിസംബർ 3 ന് അലോഷ്യസ് ഗൊൺസാഗയെ വിശുദ്ധനായും 1729 നവംബർ 22 ന് യുവജനങ്ങളുടെ മദ്ധ്യസ്ഥനായി പ്രത്യേകിച്ച് ലോകം മുഴുവനുമുള്ള കത്തോലിക്കാ വിദ്യാർത്ഥികളുടെ മദ്ധ്യസ്ഥനുമായി പ്രഖ്യാപിച്ചു. മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിലെ മൈനർ സെമിനാരി വിശുദ്ധന്റെ നാമധേയത്തിലാണ് പ്രതിഷ്ഠിച്ചിരിക്കുന്നത്.

ഞാൻ എല്ലാവരിൽ നിന്നും സ്വാതന്ത്ര്യനാണെങ്കിലും വളരെപ്പേരെ നേടേണ്ടതിനാൽ ഞാൻ എല്ലാവരുടേയും ദാസനായിത്തീർന്നിരിക്കുന്നു.



വിശുദ്ധ പൗലോസ്



# ദൈവഭക്തിയാണ് ജ്ഞാനത്തിന്റെ ആരംഭം

ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ

‘‘നിങ്ങൾ മനുഷ്യനായതുകൊണ്ട് മാത്രം വലിയവനാകില്ല, മനുഷ്യത്വം ഉള്ളവനാകുമ്പോഴാണ് വലിയവനാകുന്നത്’’. രാഷ്ട്രപിതാവായ മഹാത്മഗാന്ധിയുടെ വാക്കുകളാണിത്. പുതിയൊരു ജീവിതത്തിനായി ഊർജസ്വലതയോടെ നാം തയ്യാറെടുക്കുമ്പോൾ മേൽ ഉദ്ധരിച്ചത് ഒരു ഓർമ്മപ്പെടുത്തലും സൂചനയുമാണ്. ലോകചരിത്രത്തിൽ മഹത്തായ സംഭാവനകൾ നല്കിയിട്ടുള്ള നമ്മുടെ പിതാക്കൻമാരും നേതാക്കളും അവരുടെ ഹൃദയത്തോടു ചേർത്തുവെച്ച മൂല്യങ്ങൾ എക്കാലവും പ്രസക്തമാണ്. സത്യം, അഹിംസ, എന്നി ശാശ്വത മൂല്യങ്ങളാണ് ഗാന്ധിജിയെ മഹാത്മാവാക്കിയത്. വേർതിരിവുകളൊന്നുമില്ലാതെ എല്ലാവരെയും സ്നേഹിച്ചപ്പോഴാണ് മദർ തെരേസാ പാവങ്ങളുടെ അമ്മയായത്.

ലക്ഷ്യങ്ങൾ നേടാനുതകിയ മികച്ച ജോലിയും ജീവനോപാധികളും ബൗദ്ധീകാന്വേഷണത്വരയും മാത്രമുണ്ടായതുകൊണ്ട് ജീവിതം അർത്ഥപൂർണ്ണമാകുന്നില്ല (മനോരമ ഇയർബുക്ക് 2022) അന്ധകാരം മൂടുമ്പോൾ ധാർമ്മികതയുടെ കെടാവിളക്കുകളായിരുന്ന മഹാത്മാക്കൾ കാട്ടിത്തന്ന വഴികളിലൂടെ നമുക്കും നടക്കാനാകണം. ശാസ്ത്രസാങ്കേതിക പരിജ്ഞാനത്തിന്റെ അസാധാരണമായ വളർച്ചയും നമ്മുടെ നിലനിൽപ്പിനെ തന്നെ വെല്ലുവിളിച്ച മഹാമാരിയും നമ്മുടെ ജീവിതശൈലിയിലും കാഴ്ചപ്പാടുകളിലും വ്യക്തമായ മാറ്റമുളവാക്കി. വൈജ്ഞാനിക മേഖലയിലെ നൂതന സാധ്യതകളും തലങ്ങളും മനസിലാക്കി നാം അതിവേഗം വളരുകയാണ്. അത് നമുക്കേറെ അഭിമാനവുമാണ്.

എന്നാൽ യാഥാർത്ഥ്യം ...?
'അവയവമെത്തിയെങ്കിലും ശസ്ത്രക്രീയ വൈകി പൊലിഞ്ഞത് ഒരു ജീവിതവും'(മാതൃഭൂമി, ജൂൺ 21, 2022) ജൂൺ 21 ന് ദിനപത്രങ്ങളിൽവന്ന വാർത്തയുടെ തലക്കെട്ടാണിത്. മനുഷ്യത്വം നഷ്ടമാകുന്ന ഇന്നത്തെ നേർകാഴ്ചയാണിത്. മനുഷ്യത്വരഹിതമായ ഇത്തരം സംഭവങ്ങൾ വിശകലനം ചെയ്യുമ്പോൾ ഇന്നത്തെ വിദ്യാഭ്യാസം വെറും അറിവുകൾ നല്കുന്ന പ്രക്രിയ മാത്രമായി മാറുന്നുവെന്ന് സ്പഷ്ടം. അത് പലപ്പോഴും വിവരശേഖരണവും അവയുടെ കൈമാറ്റവുമായിപ്പോകുന്നു. ഭൗതീക സംവിധാനങ്ങളും സൗകര്യങ്ങളും വർദ്ധിപ്പിച്ച് വിദ്യാലയങ്ങൾ മത്സരിക്കുമ്പോൾ വിദ്യാഭ്യാസത്തോടൊപ്പം നല്കേണ്ട ജീവിത പരിശീലനത്തിന്റെയും സ്വഭാവരൂപികരണത്തിന്റെയും ഉദ്ദേശലക്ഷ്യങ്ങൾ അവഗണിക്കപ്പെടുന്നു. ദൈവത്തോടും മനുഷ്യനോടും, പ്രകൃതിയോടും നമ്മേ അടുപ്പിക്കാത്ത വിദ്യാഭ്യാസം അർത്ഥശൂന്യമാണ്.

## വീടൊരു വിദ്യാലയം

പ്രാചീന വിദ്യാഭ്യാസ ദർശനമാണിത്. ഒരു കുട്ടി അറിവിന്റെയും അവന്റെ സ്വഭാവരൂപികരണത്തിന്റെയും ആദ്യപാഠങ്ങൾ മനസിലാക്കുന്നത് വീട്ടിൽ നിന്നാണ്. അവിടെ മാതാപിതാക്കളാണ് ഗുരുക്കൻമാർ. ജോലിഭാരവും തൊഴിലിന്റെ വൈവിധ്യമാർന്ന സ്വഭാവവും മൂലം ജീവിതം തിരക്കുള്ളതായപ്പോൾ ഈ ദൗത്യം നിർവഹിക്കുന്നതിൽ മാതാപിതാക്കൻമാർ പരാജയപ്പെടുന്നു. പുസ്തകത്തിലെ അറിവല്ല മാതാപിതാക്കളുടെ ജീവിതമാണ് കുട്ടികൾ വായിക്കുന്ന ആദ്യപുസ്തകം.

## ജീവിക്കാൻ പരിശീലിപ്പിക്കുന്ന വിദ്യാഭ്യാസം

പ്രാചീന കാലത്ത് വിദ്യാഭ്യാസം ഔപചാരികമായും (Formal) അനൗപചാരികമായും (Informal) നല്കിയിരുന്നു. തദ്ദേശിയമായ വിദ്യാഭ്യാസം വീടുകളിലും ആരാധനാലയങ്ങളിലും പാഠശാലകളിലും ഗുരുകുലങ്ങളിലും നിർവ്വഹിക്കപ്പെട്ടു. ജീവിക്കാനാവശ്യമായതെല്ലാം ഇത്തരം പഠനകേന്ദ്രങ്ങളിൽ നിന്നും വ്യക്തികളിൽ നിന്നും കുട്ടികൾ സ്വായത്തമാക്കി. ഗുരുവിന്റെ കൂടെ താമസിച്ച് അറിവ് നേടി കഴിവുതെളിയിക്കുമ്പോൾ വീടുകളിലേക്ക് തിരികെപ്പോകും. അവന്റെ ജീവിതവും സ്വഭാവവും ഇക്കാലയളവിൽ രൂപികരിക്കപ്പെട്ടു. മൂല്യാവബോധവും മനുഷ്യ സഹജമായ എല്ലാ നന്മകളും അവൻ പരിശീലിക്കും. മനുഷ്യന്റെ സമഗ്രവികസനത്തിനുതകുന്നതായിരുന്നു അന്നത്തെ വിദ്യാഭ്യാസം. ബാല്യകൗമാരത്തിൽ കിട്ടുന്ന ഇത്തരം പരിശീലനം അവരിലെ സ്വഭാവിക നന്മകളെ പരിപോഷിപ്പിക്കുന്നതായിരുന്നു. ആന്തരികവും ബാഹ്യവുമായ വ്യക്തിത്വ വികസനം പ്രാചീന വിദ്യാഭ്യാസത്തിൽ സാധ്യമായിരുന്നു.

കാലമിന്നേറെക്കടന്ന് ആധുനിക ലോകത്ത് എത്തിനിൽക്കുമ്പോൾ വിദ്യാഭ്യാസ സമ്പ്രദായത്തിലും പ്രക്രിയയിലും വിസ്മയാവഹമായ വളർച്ച നാം കൈവരിച്ചു. അഭിനന്ദനാർഹമായ ഇത്തരം നേട്ടങ്ങൾക്കു മുമ്പിൽ നിൽക്കുമ്പോഴും നമുക്ക് ചുറ്റും ഭയവും അന്ധകാരവും നിറയുന്നു. അറിവ് എല്ലാത്തരത്തിലുമുള്ള അന്ധകാരമകറ്റും എന്ന വിശ്വാസം ക്ഷയിക്കുന്നു. അക്രമവും അനീതിയും അസത്യവും, ഹിംസയും, വർദ്ധിതമാകുന്ന ഈ കാലത്ത് വിദ്യാഭ്യാസത്തിലൂടെ സ്വഭാവരൂപീകരണം നടക്കുന്നില്ലെന്നത് സത്യമാകുന്നു. മൂല്യാപചയം സാമൂഹ്യജീവിതം കൂടുതൽ ദുഷ്കരമാക്കുന്നു. മനുഷ്യത്വം നഷ്ടമാകുന്ന ഇന്നത്തെ തലമുറയിൽ നേതൃത്വവും ജീർണാവസ്ഥയിലാണ്. എന്താണൊരു പോംവഴി.....?



### ദേശീയ വിദ്യാഭ്യാസം

മുപ്പത്തിനാല് വർഷങ്ങൾക്ക് ശേഷം തയ്യാറാക്കിയ പുതിയ വിദ്യാഭ്യാസനയം വൈജ്ഞാനിക പരിശീലനത്തിന്റെ പ്രാധാന്യം ഉയർത്തികാട്ടികൊണ്ട് കുട്ടികളുടെ വിദ്യാഭ്യാസം വ്യക്തിത്വത്തിന്റെ സമഗ്രവളർച്ചക്ക് ഉതകുന്നതാകണമെന്ന ലക്ഷ്യത്തോടെ രൂപപ്പെടുത്തിയതാണ് പുതിയ വിദ്യാഭ്യാസ നയം. 5+3+3+4 എന്ന ഘടനയിലൂടെ കുട്ടികളുടെ തൊഴിലധിഷ്ഠിതമായ പരിശീലനവും വ്യക്തിത്വ വികാസത്തിനും ഉതകുന്ന വിദ്യാഭ്യാസ പ്രക്രിയയാണ് അതിൽ വിവരിക്കുന്നത്. അറിവും തൊഴിലും നേടാൻ ഇത് കുട്ടികളെ പ്രാപ്തരാക്കുന്നു. മാനസിക വൈകാരിക പക്വതപ്രാപിക്കുന്നതിലൂടെ മൂല്യബോധത്തിൽ വളർത്തി നല്ലവ്യക്തികളായി രൂപപ്പെടുത്തുന്നതാണിത്. മഹത്തായ ലക്ഷ്യങ്ങൾ ഉൾകൊള്ളുന്ന നവ വിദ്യാഭ്യാസ സമ്പ്രദായം വ്യക്തമായ ദിശാബോധം കുട്ടികൾക്ക് നൽകുന്നതാണ്.



"ഹൃദയശുദ്ധിയുള്ളവർ പരിശുദ്ധാത്മാവിന്റെ ആലയങ്ങളാണ്."
**വിശുദ്ധ ലൂസി**

### ഓർമ്മപ്പെടുത്തലും സൂചനകളും

മഹാമാരിയെ അതിജീവിച്ച് പുതിയ അധ്യായന വർഷത്തിലായിരിക്കുമ്പോൾ ചില ഉൾകാഴ്ചകൾ നമുക്കുണ്ടായി. നമ്മുടെ വിദ്യാഭ്യാസ രീതികൾ ആകെ മാറിപ്പോയി. ക്ലാസുമുറികൾ ഇല്ലാതെയും അദ്ധ്യാപകനെ കൂടാതെയും അറിവു നേടാൻ സാധ്യതയേറെയുള്ള ഇക്കാലത്ത് പരമ്പരാഗത വിദ്യാഭ്യാസരീതികളൊക്കെ മാറി. ശാശ്വത ജീവിത മൂല്യങ്ങൾ അന്യമാകുന്ന കുടുംബത്തിലെ ജീവിതത്തിന്റെ തുടർച്ചയാണ് വിദ്യാലയങ്ങളിലും കാണുന്നത്. തിരുത്തലുകളെ ഉൾകൊള്ളാനാവാത്ത കുട്ടികളുടെ സ്വഭാവം എല്ലാറ്റിനോടും നിഷേധാത്മകത പ്രകടിപ്പിക്കുന്നതാണ്. സ്വാതന്ത്ര്യത്തെക്കുറിച്ചുള്ള തെറ്റായ കാഴ്ചപ്പാട് അവരുടെ ജീവിത ശൈലിയിൽ മാറ്റമുളവാക്കി. നന്മയും തിന്മയും തിരിച്ചറിയാനാവാതെ മനസിന്റെ രൂപീകരണവും, ചിന്താശേഷിയും ക്രിയാത്മകതയും നഷ്ടപ്പെട്ട് അന്ധമായ അനുകരണഭ്രമത്തിലൂടെ മനുഷ്യസഹജമായ നന്മകളൊക്കെ അവൻ നഷ്ടപ്പെടുത്തി. കപടത വ്യാപിക്കുന്ന ഇന്ന് ആർക്കും ആരെയും മനസിലാക്കാനാകുന്നില്ല.

### അവസാനമായി........

ദൈവഭക്തിയാണ് ജ്ഞാനത്തിന്റെ ആരംഭവും, വളർച്ചയും, ലക്ഷ്യസാക്ഷാത്കാരവും. പഠനത്തെ ഗൗരവമായെടുക്കണം. അറിവുനേടുന്നതിലുപരി നമ്മിലെ ആത്മീയതയെ പരിപോഷിപ്പിക്കുന്നതാകണമത്. ദൈവത്തെ കൂടാതെ നേടുന്ന അറിവ് അപൂർണ്ണമാണ്. സാങ്കേതിക പരിജ്ഞാനവും ശാസ്ത്ര വളർച്ചയും നമ്മുടെയും അപരന്റെയും സമൂഹത്തിന്റെയും നന്മക്കുതകണമെങ്കിൽ അവ ദൈവദത്തമായി കരുതി നാം സ്വീകരിക്കണം. നന്നായി ജീവിക്കാനുള്ള പരിശീലനമാണ് ജ്ഞാനസമ്പാധനം. അങ്ങനെ സമൂഹത്തിലെ അപചയങ്ങളും ജീർണതകളും പരിഹരിക്കുന്ന വ്യക്തികളായി കുട്ടികൾ വളരണം.

# സ്നേഹപൂർവ്വം അമ്മയ്ക്ക്

സ്നേഹത്തിൻ നിറകുടമാണെന്നമ്മ
മാതൃവാത്സല്യത്തിൻ ഉറവയാണെന്നമ്മ
അറിവിൻ കനിവിൻ നിറകുടമാണെന്നമ്മ
കാണാക്കിനാക്കളാൽ അലയുന്നെൻ-
ഹൃദയത്തെ, വർണ്ണാൽഭുതമാക്കിയ
അത്ഭുതശക്തിയാണെന്നമ്മ
ആരുമില്ലെന്നതോന്നലെന്നുള്ളിലെത്തുമ്പോൾ
ചേർത്തുപിടിക്കാനൊരാളുണ്ടതെന്നമ്മ
എന്നിലെ നന്മകണ്ടെന്നെ സ്നേഹിച്ച
എന്നമ്മയെയാണെനിക്കേറെയിഷ്ടം





ഷെറിൻ പൊടിമോൻ
ഡിവൈൻ മേഴ്സി മൈലം



# ഈശോയെ തേടി..



**അജിൽ തോമസ്**
**ഡിവൈൻ മേഴ്സി,**
**മൈലം**

ഒരിക്കൽ ഫ്രാൻസിസ് എന്നു പേരുള്ള ആറു വയസുകാരൻ പയ്യൻ ദൈവത്തെ തേടി ഒരു യാത്ര പുറപ്പെട്ടു. അവന്റെ കൈയ്യിൽ ആകെ ഉണ്ടായിരുന്നത് അമ്മ നൽകിയ ഒരു ജപമാല മാത്രമായിരുന്നു. അവൻ ദൈവത്തെ തേടി പലയിടങ്ങളിലും നടന്നു. അവിടെയെങ്ങും അവൻ ദൈവത്തെ കണ്ടില്ല. അവന്റെ മനസിൽ ദൈവത്തിന്റെ രൂപം എന്നത് അവന്റെ അമ്മ പറഞ്ഞു നൽകിയ രൂപമായിരുന്നു. അങ്ങനെ അവൻ പലരോടായി ദൈവത്തെ കണ്ടിട്ടുണ്ടോ എന്ന് ചോദിച്ചു. ചിലർ അവനെ പരിഹസിച്ചു. ചിലർ അവനെ തന്നെ നോക്കിനിന്നു. അങ്ങനെ അവൻ കുരിശുപള്ളിയുടെ അടുത്തെത്തി അവൻ ഷീണിതനായി പള്ളിയുടെ പടിക്കലിരുന്നു. പെട്ടെന്ന് അവന്റെ തോളത്ത് ആരോ തട്ടിയതുപോലെ അവനു തോന്നി. അവൻ തിരിഞ്ഞു നോക്കി വെള്ളകുപ്പായം ധരിച്ച ഒരു അച്ചൻ ആയിരുന്നു അത്. അച്ചന്റെ കൂടെ ഒരു വ്യക്തിയെയും കണ്ടു. അച്ചൻ അവനോട് ചോദിച്ചു നീ ആരാണ് മകനെ, എവിടെ നിന്ന് വരുന്നു. അവൻ പറഞ്ഞു, എന്റെ പേര് ഫ്രാൻസിസ് ഞാൻ ദൈവത്തെ തേടിവന്നതാണ്. അച്ചൻ ഒരു പുഞ്ചിരിയോടെ അവന്റെ ശിരസിൽ തലോടികൊണ്ട് ചോദിച്ചു. ഈശോയെ നീ എന്തിനാണ് തേടുന്നത്. അവൻ പെട്ടന്ന് അച്ചനോട് ചോദിച്ചു. "ഈശോയോ, ദൈവമല്ല ?" അച്ചൻ പറഞ്ഞു "ഈശോ ആണല്ലോ നമ്മുടെ ദൈവം." അച്ചൻ അപ്പോൾ ദൈവത്തെ അല്ല ഈശോയെ കണ്ടിട്ടുണ്ടോ അവൻ ഉത്സാഹത്തോടെ അച്ചനോട് ചോദിച്ചു. മ്.. ഞാൻ കണ്ടിട്ടുണ്ട്, നിനക്ക് കാണണോ. അവൻ വളരെ സന്തോഷത്തോടെ പറഞ്ഞു "എനിക്ക് കാണണം ഈശോയെ" അച്ചൻ ചെറുപുഞ്ചിരിയോടെ വീണ്ടും അവനോട് ചോദിച്ചു. എങ്കിൽ പറ നീ എന്തിനാണ് ഈശോയെ തേടുന്നത് അവൻ പറഞ്ഞു "എന്റെ അപ്പൻ ഒരു ആക്സിഡന്റിൽ മരിച്ചു പോയി അമ്മ ഈ ഇടക്ക് രോഗം ബാധിച്ച് മരിച്ചു പോയി. മരിക്കുന്നതിന് മുമ്പായി അമ്മ എന്നോട് പറഞ്ഞിരുന്നു, അമ്മ നിന്നെ വിട്ട് പോയാലും ദൈവം നിന്നെ കൈവിടില്ല, അവൻ നിന്നെ ചേർത്ത് പിടിക്കും എന്ന്" പെട്ടന്ന് അച്ചൻ അവനെ ദൈവാലയത്തിലേക്ക് കൂട്ടികൊണ്ട് പോയിട്ട് അൾത്താരയിൽ ക്രൂശിതനായി കിടക്കുന്ന ഈശോയെ ചൂണ്ടികാട്ടി പറഞ്ഞു നീ അന്വേഷിക്കുന്ന വ്യക്തി ദൈവം അതാണ്. അവൻ നിറകണ്ണുകളോടുകൂടി ആ ക്രൂശിതനായ ഈശോയെ നോക്കിനിന്നു. അവൻ തുള്ളിച്ചാടി. പെട്ടന്ന് അച്ചൻ കൂടെ നിന്ന വ്യക്തിയോട് പറഞ്ഞു. ഇവൻ ഇന്നു മുതൽ നമ്മുടെ കൂടെ സ്നേഹമന്ദിരത്തിൽ കഴിയട്ടെ. പഠനചിലവുകൾ തുടങ്ങി മറ്റെല്ലാ കാര്യങ്ങളും ഒരു കുറവും ഇല്ലാതെ നമുക്ക് നോക്കാം. പെട്ടന്ന് അവൻ അച്ചന്റെ മുഖത്തേക്ക് ഒന്ന് നോക്കി. അവന്റെ അമ്മ പറഞ്ഞ ദൈവത്തിന്റെ രൂപം അവൻ അച്ചനിലൂടെ കാണുകയാണ് ചെയ്തത്. അവന്റെ ദൈവത്തെ അവൻ നേരിട്ട് അച്ചനിലൂടെ കണ്ടു.

**<u>ഗുണപാഠം</u>**

ദൈവത്തിന്റെ വില എന്നു പറയുന്നത് നല്ല ഒരു ഹൃദയമാണ്. ഒരു നല്ല ഹൃദയത്തിനു മാത്രമെ ദൈവത്തെ കാണാൻ സാധിക്കു...
സ്വന്തമാക്കാൻ കഴിയു...



രാജു അബ്രഹാം വനത്തിൽ

# അല്ലേ !
# ഈ മനുഷ്യൻ എന്താ ഇങ്ങനെ

ക്രൈസ്തവജീവിതത്തിൽ നമുക്ക് അമൂല്യമായ ഒന്നാണ് നമ്മുടെ വി. ബൈബിൾ. വിശുദ്ധ ബൈബിളിൽ ഉൽപത്തി പുസ്തകം 26 ന്റെ 27 ൽ നാം വായിക്കുന്നത്.

ദൈവം വീണ്ടും അരുളിച്ചെയ്തു നമുക്ക് നമ്മുടെ ഛായയിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിക്കാം.

അങ്ങനെ ദൈവം തന്റെ ഛായയിൽ മനുഷ്യനെ സൃഷ്ടിച്ചു. ദൈവത്തിന്റെ ഛായയിൽ അവിടുന്ന് അവരെ സൃഷ്ടിച്ചു. സ്ത്രീയും, പുരുഷനുമായി അവരെ സൃഷ്ടിച്ചു.

ജ്ഞാനത്തിന്റെ പുസ്തകത്തിൽ 2- ാം അദ്ധ്യായം 23-ാം വാക്യത്തിൽ നാം വായിക്കുന്നത് ദൈവം മനുഷ്യനെ അനശ്വരതക്കുവേണ്ടി സൃഷ്ടിച്ചു. തന്റെ അനന്തതയുടെ സാദൃശ്യത്തിൽ നിർമ്മിച്ചു.

എന്തിനാണ് ഈ മഹത്വകരമായ മനുഷ്യ സൃഷ്ടി നടത്തിയത് എന്ന് വി.വേദപുസ്തകത്തിലെ അപ്പസ്തോലപ്രവർത്തനം 17 ന്റെ 27 ഉം 28 ഉം വാക്യങ്ങളിൽ നമ്മെ ഓർമ്മിപ്പിക്കുന്നു. ഇത് നാം മറക്കരുത്.

'ഇത് അവർ ദൈവത്തെ അന്വേഷിക്കുന്നതിനും ഒരു പക്ഷെ, അനുഭവത്തിലൂടെ അവിടുത്തെ കണ്ടെത്തുന്നതിനും വേണ്ടിയാണ്. എങ്കിലും അവിടുന്ന് അകലെ അല്ല എന്നാൽ അവിടുന്നിൽ നാം ജീവിക്കുന്നു'.

കലാലയ അന്തരീക്ഷം ഉണർന്ന ഈ സാഹചര്യത്തിൽ നാം നമ്മെ തന്നെ മറക്കാതെ, നാം ആരാണ് എന്ന് ഓർക്കുന്നതിനാണ് ശ്രമിക്കേണ്ടത്. ചരിക്കുന്നത് ദൈവത്തോടൊപ്പം ആണന്ന് വിസ്മരിക്കരുത്. നാം മുകളിൽ കണ്ട വിശ്വാസസത്യങ്ങൾ മനസിലാക്കിയിട്ടും ദൈവഹിതത്തിൽ നിന്നും വ്യതിചലിച്ച് വേറിട്ട പാതയിലൂടെ ചരിക്കുന്നു. ദൈവത്തിന്റെ ഛായയിലാണ് നാം സൃഷടിക്കപ്പെട്ടിരിക്കുന്നത് എന്ന് നാം മറന്നുപോകുന്നു. ദൈവ വിശ്വാസം നഷ്ടമായ അവസ്ഥ.

കൂദാശഅനുഷ്ഠാനങ്ങളിൽ നിന്നും അകന്നു മാറുന്ന, വിശ്വാസപരിശീലനം നാമമാത്രമായി അവശേഷിക്കുന്നു, അപരനെ അന്യനായി തന്നെ കാണുന്നു. പാവങ്ങളോട് പക്ഷം ചേരാതെ അകന്നുമാറിനിൽക്കുന്നു, കുടുംബത്തിൽ തന്നെ ആരോടും സ്നേഹമില്ലാതെ, ഏകാന്തതയിൽ

തന്റെ മൊബൈലിന്റെ ലോകത്തിൽ എത്രനേരം വേണമെങ്കിലും ചിലവഴിക്കുന്നു.

അനുദിനം മാറികൊണ്ടിരിക്കുന്ന ഈ ലോകം നമ്മെ വിസ്മയിപ്പിക്കുമ്പോഴും, കാലത്തിന്റെ മാറ്റങ്ങളെ അതിജീവിച്ച് വിശ്വാസത്തിന്റെ മക്കളാകുവാൻ നമുക്ക് ആവുന്നില്ല. ശുശ്രൂഷമനോഭാവത്തോടെ സമൂഹത്തിനിടയിൽ സഭക്ക് സാക്ഷികളാകുവാൻ നമുക്ക് കഴിഞ്ഞിരുന്നുവെങ്കിൽ, പക്ഷെ കഴിയുന്നില്ല, അനശ്വരതക്ക് വേണ്ടിയാണ് നാം സൃഷ്ടിക്കപ്പെട്ടിരിക്കുന്നത് എന്ന യാഥാർത്ഥ്യ ബോധം നമ്മുടെ ഉൾവിളിയോട് ഉൾചേർന്ന് ജീവിക്കാൻ നമുക്ക് ആവുന്നില്ല. അങ്ങനെയൊക്കെ കാണുമ്പോഴാണ് നാം അറിഞ്ഞും അറിയാതെയും ചോദിച്ചുപോകും

''അല്ലേ ! ഈ മനുഷ്യൻ എന്താ ഇങ്ങനെ''? പ്രഭാഷകന്റെ പുസ്തകം 37- ന്റെ 16 ൽ നമുക്ക് വേണ്ടി എഴുതിയിരിക്കുന്നത്.

''ചിന്തയാണ് എല്ലാ പ്രവർത്തിയുടെയും ആരംഭം. എല്ലാ ഉദ്യമവും ആലോചനയുടെ തുടർച്ചയാണ്.'' ചിന്ത ഹൃദയത്തിൽ വേരൂന്നിയിരിക്കുന്നു. അതിനു നാല് ശാഖകളുണ്ട് നന്മയും, തിന്മയും ജീവനും, മരണവും. നാവാണ് ഇവയുടെ നിയന്താവ്'. അതെ നമ്മുടെ ചിന്തയിൽ നന്മയും, തിന്മയും സുബോധത്തോടെ തിരിച്ചറിയണം. ലോക ഇമ്പങ്ങളിൽ നാം ആയിത്തീർന്നാൽ തിന്മയുടെ ജീവിതം നമ്മെ ആലിംഗനം ചെയ്യും, അപ്പോൾ നന്മയുടെ നാൾവഴികൾ നമുക്ക് അന്യമായിത്തീരും. അതുവഴി മരണത്തിലേക്ക് നാം അടിമപ്പെടും. നമുക്ക് നമ്മുടെ നാൾവഴികളിൽ നല്ലവൻ എന്ന് വിളിക്കപ്പെടുവാൻ പരിശ്രമിക്കാം. ജീവനോടെ ആയിരുന്നിട്ടും നിത്യജീവൻ നഷ്ടമാക്കാതെ ജീവിക്കാം.

വി. ലൂക്കോസിന്റെ സുവിശേഷം 18 ന്റെ 1 ൽ പറയുന്നു

'ഒരു അധികാരി അവനോടു ചോദിച്ചു നല്ലവനായ ഗുരോ നിത്യജീവൻ അവകാശമാക്കാൻ ഞാൻ എന്ത് ചെയ്യണം. യേശു പറഞ്ഞു എന്ത് കൊണ്ടാണ് നീ എന്നെ നല്ലവൻ എന്ന് വിളിക്കുന്നത്. ദൈവം അല്ലാതെ നല്ലവൻ മറ്റാരുമില്ല'.

യേശുവിന്റെ പരസ്യ ജീവിതം കണ്ടും കേട്ടറിഞ്ഞിട്ടും അനുഭവിച്ചറിഞ്ഞിട്ടും ആണ് അധികാരി നല്ലവനായ ഗുരോ എന്ന് യേശുവിനെ വിളിച്ചത്. നാം നല്ലവരായി ജീവിതത്തിൽ സന്തോഷമനുഭവിക്കുന്നവരാവണം. ദൈവം അതുതന്നെയാണ് ആഗ്രഹിക്കുന്നതും.

പ്രഭാഷകന്റെ പുസ്തകം 30 : 21-23 ൽ നമ്മെ ഓർമ്മിപ്പിക്കുന്നത് 'നീ അമിതമായി ദുഃഖിക്കുകയോ, നിന്നെ തന്നെ മനപൂർവ്വം പീഡിപ്പിക്കുകയോ അരുത്. ഹൃദയാനന്ദം ഒരുവന്റെ ജീവനും സന്തോഷം അവന്റെ ആയുസ്സും ആണ്. ദുഃഖമകറ്റി ആത്മാവിനെ സന്തോഷിപ്പിക്കുകയും ഹൃദയത്തെ ആശ്വസിപ്പിക്കുകയും ചെയ്യുക. ദുഃഖം അനേകരെ നശിപ്പിച്ചിട്ടുണ്ട്. അത് നിഷ്പ്രയോജനമാണ്'.

ദൈവം നമ്മെ ഓരോരുത്തരെയും വ്യക്തിപരമായി സ്നേഹിക്കുന്നു. മറ്റുളളവരെ നോക്കി എനിക്ക് അതുപോലെ ആകുവാൻ സാധിക്കുന്നില്ലല്ലോ എന്നുളള അപകർഷത മാറ്റി ദൈവം മാത്രമാണ് എനിക്ക് ഇന്നത്തെ സമൃദ്ധിനൽകിയിരിക്കുന്നത് എന്ന് നാം തിരിച്ചറിയണം.

ഒരു സ്വർണ്ണകടയിൽനിന്നും സ്വർണ്ണം വാങ്ങുമ്പോൾ, നാം വാങ്ങിയ സ്വർണ്ണം സ്വർണ്ണകടക്കാരൻ ഒരു വർണ്ണപേപ്പറിൽ പൊതിഞ്ഞ് ഒരു നല്ല കളറുള്ള ചെപ്പിനകത്ത് വച്ചാണ് നമ്മെ ഏൽപിക്കുന്നത്. അതിലും എത്രയോ മഹത്വരമായിട്ടാണ് ദൈവം നമ്മെ സൃഷ്ടിച്ചിരിക്കുന്നത്.

ദൈവത്തിന്റെ സ്വന്തം ഛായ പകർന്ന് വർണ്ണപേപ്പറാകുന്ന ശരീരത്തിനകത്ത് ഹൃദയമാകുന്ന ചെപ്പിനകത്ത് ആത്മാവിനെ നിക്ഷേപിച്ചാണ് നമ്മെ മനുഷ്യനാക്കി തീർത്തിരിക്കുന്നത്. നാം മരിച്ചാൽ നമ്മുടെ ഹൃദയമാകുന്ന ചെപ്പിൽ നിന്നും ആത്മാവിനെ ദൈവം തിരിച്ചെടുക്കുന്നു, നിത്യജീവൻ അവകാശമാക്കാൻ വേണ്ടി. വെറും പൂഴിയായ മനുഷ്യശരീരം മണ്ണിലേക്കുതന്നെ ഇഴുകിച്ചേരുന്നു. നമ്മിൽ കുടികൊളളുന്ന ദൈവാത്മാവാണ്

പ്രാധാന്യം. അത് ദൈവഹിതമാകുന്ന എണ്ണ പക ർന്ന് സൂക്ഷിക്കാൻ നമ്മുക്ക് കഴിയണം.

1 കോറിന്തോസ് 3 ന്റെ 17-18 ൽ നമ്മെ ഓർമ്മിപ്പിക്കുന്നു. 'നിങ്ങൾ ദൈവത്തിന്റെ ആലയ മാണന്നും ദൈവാത്മാവ് നിങ്ങളിൽ വസിക്കുന്നു വെന്നും നിങ്ങൾ അിറയുന്നില്ലോ. ദൈവത്തിന്റെ ആലയം നശിപ്പിക്കുന്നവനെ ദൈവം നശിപ്പിക്കും. എന്തെന്നാൽ, ദൈവത്തിന്റെ ആലയം പരിശുദ്ധമാ ണ്. ആ ആലയം നിങ്ങൾ തന്നെ'.

എസക്കിയേൽ 18 ന്റെ 30 ൽ പറയുന്നു. 'ഓരോരുത്തരെയും താന്താങ്ങളുടെ പ്രവർത്തിക ൾക്ക് അനുസൃതമായി ഞാൻ വിധിക്കും നിങ്ങളെ നശിപ്പിക്കാതിരിക്കാൻ പശ്ചാത്തപിച്ച് എല്ലാ അതിക്രമങ്ങളിൽ നിന്നും പിന്തിരിയുവിൻ.

അബ്രഹാം തന്റെ ഹൃദയത്തിൽ വിശ്വാസം കൊണ്ട് നിറച്ചപ്പോൾ വിശ്വാസികളുടെ പിതാവായി.

കായേൻ തന്റെ ഹൃദയത്തിൽ അസൂയ നിറച്ചപ്പോൾ കൊലപാതകിയായി, യൂദാ തന്റെ ഹൃദയത്തിൽ ദ്രവ്യാഗ്രഹം കൊണ്ട് നിറച്ചപ്പോൾ പറുദീസ നഷ്ടമായി, പരിശുദ്ധ കന്യാമറിയം തന്റെ ഹൃദയത്തിൻ വിനയവും എളിമയും കൊണ്ട് നിറച്ചപ്പോൾ കൃപ നിറഞ്ഞവളായി.

നമ്മുക്കും മാറാം നന്മയുടെ നാൾവഴിക ളിലേക്ക്, സത്യത്തിന്റെ പാതയിലേക്ക്, കരുണ യുടെ ഹൃദയമുള്ളവരായി, പാപത്തിന് കീഴ്പ്പെടാ ത്തവരായി, നമ്മുടെ സഭയുടെ വിശ്വാസത്തെ, മുറുകെപ്പിടിക്കുന്നവരായി, അപ്പോൾ എല്ലാവരും ചോദിക്കും
അല്ലേ! ഈ മനുഷ്യർ എങ്ങനെ ഇങ്ങനെയായി.

**"മനുഷ്യന്റെ പ്രവർത്തികളെല്ലാം ദൈവവിചാരത്തോടെ തുടങ്ങണം, ദൈവപരിപാലനയോടെ തുടരണം, ദൈവനന്ദിയോടെ പൂർത്തിയാക്കണം."**

**വിശുദ്ധ മദർ തെരേസ**





# മൂന്ന് വിരൽ ഒന്നിച്ചുപിടിച്ച് കുരിശുവരക്കുന്നതിന്റെ ദൈവശാസ്ത്രം വിവരിക്കുക

മൂന്ന് വിരൽ കൂട്ടിപ്പിടിച്ചാണ് മലങ്കര സഭയിൽ കുരിശു വരക്കുന്നത്. മൂന്നു വിരൽ ത്രിത്വൈക ദൈവത്തെ സൂചിപ്പിക്കുന്നു. ക്രിസ്ത്യാനിയുടെ ദൈവം പിതാവും പുത്രനും പരിശുദ്ധാത്മാവുമാകുന്ന മൂന്ന് വ്യക്തികളുടെ കൂട്ടായ്മയാണെന്നും ആ ദൈവം സ്വഭാവത്തിൽ ഒന്നാണെന്നുമുള്ള സത്യം മൂന്നു വിരൽ കൂട്ടിപ്പിടിച്ച് കുരിശുവരക്കുന്നതിലൂടെ അർത്ഥമാക്കുന്നു. തള്ളവിരൽ പിതാവിനെയും ചൂണ്ടുവിരൽ പുത്രനെയും നടുവിരൽ പരിശുദ്ധാത്മാവിനെയും സൂചിപ്പിക്കുന്നു. നമ്മുടെ വിരലുകളിൽ ഏറ്റവും പ്രധാനപ്പെട്ടത് തള്ളവിരലാണ്. അത് പിതാവിനെ സൂചിപ്പിക്കുന്നു. ചൂണ്ടുവിരൽ പിതാവിൽ നിന്നും ജനിച്ച പുത്രനെ സൂചിപ്പിക്കുന്നു. ചൂണ്ടുവിരൽ അല്പം മുൻപോട്ട് നീട്ടിപ്പിടിച്ചാണ് കുരിശ് വരക്കുക.

ചൂണ്ടുവിരൽ നീട്ടി പിടിക്കുന്നത് യേശുവിന്റെ ദൈവത്വത്തെയും മനുഷ്യത്വത്തെയും സൂചിപ്പിക്കുന്നു. നടുവിരൽ പിതാവിൽനിന്നും പുറപ്പെട്ട പരിശുദ്ധാത്മാവിനെ സൂചിപ്പിക്കുന്നു. മൂന്നു വിരലുകൾക്കും അതിന്റേതായ വ്യക്തിത്വം ഉണ്ട്. അതുപോലെ ത്രിത്വത്തിലെ മൂന്ന് വ്യക്തികൾക്കും അവരുടേതായ വ്യക്തിത്വം ഉണ്ട് എന്ന് ഇത് സൂചിപ്പിക്കുന്നു. മൂന്ന് വ്യക്തികളും അവരുടെ ദൈവീക സ്വഭാവത്തിൽ ഒന്നായിരിക്കുന്നു എന്ന് മൂന്നു വിരലുകൾ ഒന്നിച്ചു പിടിക്കുന്നത് സൂചിപ്പിക്കുന്നു. ദൈവം ഒന്നേയുള്ളു എന്നും ദൈവത്തിൽ മൂന്ന് വ്യക്തികളുണ്ട് എന്നും മൂന്നുവിരൽ കൂട്ടിപിടിച്ച് കുരിശ് വരക്കുന്നത് അർത്ഥമാക്കുന്നു.

# വീടൊരു സ്നേഹം

സ്നേഹത്തിൻ ഗേഹമെൻ ഭവനം
ദൈവത്തിൻ ആലയമായി തിളങ്ങിടുന്നു
ബലിയർപ്പകരായെൻ അച്ഛനുമമ്മയും.
മലയിലുയർന്നൊരെൻ ഭവനം

ഇരുട്ട് അകറ്റും കെടാവിളക്കായ
പുണ്യങ്ങൾ നിറഞ്ഞലിവിൻ
തണലായിയെന്നുമെന്നരികിൽ

ദൈവസ്നേഹത്തിന്നാർദ്രത
ജീവശ്വാസമായേകിയെന്നെ
ത്യാഗത്തിൻ എരിതീയിൽ
ജ്വലിച്ചുയരാൻ കരുത്തേകിയും
അകതാരില്ലെന്നുമണയാ ദീപമായ്
നിലകൊള്ളുന്നതുമെൻ ഭവനം
സോദരസ്നേഹത്തിലെന്നെ
ചേർത്തുവെച്ചരികിലായ്
കനിവിൻ തെളിമയിലപരനെ
സോദരനായ് കാണാനക്ഷികൾക്കു
കാഴ്ചയേകിയതെൻ ഭവനം



നിലത്തു വീണലിയുമാ
മഴത്തുള്ളിയെ സ്നേഹിക്കാനും
നിറമിഴികളിൽ നിന്നൊഴുകും
കണ്ണീർ തുടയിയ്ക്കാനുമെന്നോടോതി
അദൃശ്യനീശൻ ദൃശ്യനാകുന്നതെൻ
അച്ഛനുമമ്മയിലുമാണെന്നതിൽ
ദൈവമേ നിന്നെ
കാണുന്നോരോ ദിനവുമെൻ വീട്ടിൽ...



ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ

# പദപ്രശ്നം

തയ്യാറാക്കിയത് : ദിവ്യ ആനി തോമസ്

വന്ദ്യ ചേപ്പാട്ട് ഫീലിപ്പോസ് റമ്പാച്ചനുമായി ബന്ധപ്പെട്ട ചോദ്യങ്ങളാണ് നൽകിയിരിക്കുന്നത്.
ഇത് ഒരു പേപ്പറിൽ വരച്ച് ശരിയുത്തരങ്ങൾ എഴുതി ഫോട്ടോ എടുത്തു അയക്കുക.
നിങ്ങളുടെ പേര്, പഠിക്കുന്ന ക്ലാസ്സ്, ഇടവക, വൈദിക ജില്ല എന്നിവ എഴുതാൻ മറക്കരുത്.
അയക്കേണ്ട EMAIL ID :- malankarabalantvm@gmail.com | അവസാന തീയതി : 2022 ജൂലൈ 20

| 10 | 11 | 1 | | 12 | | 13 | 14 |
|---|---|---|---|---|---|---|---|
| | | | ■ | | ■ | | |
| | | ■ | ■ | | ■ | | |
| | | 7 | | | | | |
| | ■ | 4 | | | ട്രൂ | | |
| | 2 | | | | | | സ് |
| | 8 | | | | | ■ | |
| | 6 | | | | | | |
| 9 | | സ്റ്റി | | | | | |
| 5 | | | | | | | |
| 3 | | | | | സ്യോ | | |

### വലത്തോട്ട്

(1) വന്ദ്യ ചേപ്പാട്ട് ഫീലിപ്പോസ് റമ്പാച്ചൻ റമ്പാൻ പട്ടം സ്വീകരിച്ചത് എവിടെ വച്ച്?

(2) റമ്പാച്ചന് വൈദീകപട്ടം നൽകിയ തിരുമേനി?

(3) ചേപ്പാട്ടെ ഏതു മെത്രാപ്പോലീത്തായുടെ പിൻഗാമിയായിട്ടാണ് പള്ളിക്കാരും കുടുംബക്കാരും ഫീലിപ്പോസ് റമ്പാച്ചനെ തെരഞ്ഞെടുത്തത്?

(4) കത്തോലിക്കാ സഭയെക്കുറിച്ച് കൂടുതൽ അറിയാൻ റമ്പാച്ചനെ ഇടയാക്കിയത് ഏതു സൊസൈറ്റിയുടെ ഗ്രന്ഥങ്ങളും പുസ്തകങ്ങളുമാണ്?

(5) ഫീലിപ്പോസ് റമ്പാച്ചനോടൊപ്പം 1930 സെപ്തംബർ 21 ന് കത്തോലിക്കാ സഭയുമായി പുനരൈക്യപ്പെട്ട റമ്പാച്ചൻ?

(6) ഫീലിപ്പോസ് റമ്പാച്ചൻ പുലിക്കോട്ടിൽ ജോസഫ് റമ്പാച്ചനുമായി ചേർന്ന് രചിച്ച ഗ്രന്ഥമാണ് മലങ്കരസഭയുടെ ------?

(7) പുനരൈക്യ പ്രേക്ഷിത ശുശ്രൂഷകൾക്ക് ഊർജ്ജം പകരുന്നതിനായി വന്ദ്യ റമ്പാച്ചൻ ആരംഭിച്ച പ്രഥമ പ്രസിദ്ധീകരണം?

(8) 1939 ൽ ------- പാഠാവലി തയ്യാറാക്കി പ്രസിദ്ധീകരിക്കുവാനും വിശ്വാസ പരിശീലന കളരി ആരംഭിക്കാനും റമ്പാച്ചൻ നേതൃത്വം നൽകി?

(9) 1951 ൽ അടൂരിൽ വച്ച് വന്ദ്യ ഫീലിപ്പോസ് റമ്പാച്ചന് ഏതു സ്ഥാനം നൽകിയാണ് സഭ ആദരിച്ചത്?

### താഴോട്ട്

(1) വന്ദ്യ റമ്പാച്ചന്റെ കബറിടം സ്ഥിതി ചെയ്യുന്ന സ്ഥലം?

(10) അക്ഷര ലോകത്തേക്ക് കടന്നപ്പോൾ തന്റെ കുഞ്ഞു വിരലുകൾ കൊണ്ട് റമ്പാച്ചൻ ആദ്യമായി എഴുതിയതെന്ത്?

(11) റമ്പാച്ചന്റെ മാതൃസഭ?

(12) റമ്പാച്ചനെ നടത്തിപ്പിനായി ഏൽപിച്ച ഹോളി എമ്മാനുവേൽ ചർച്ച് എവിടെയായിരുന്നു?

(13) റമ്പാച്ചൻ കത്തോലിക്കാ സഭയുമായി പുനരൈക്യപ്പെട്ടത് എവിടെ വച്ച്?

(14) റമ്പാച്ചന്റെ ആത്മകഥയുടെ പേര്?

## കഴിഞ്ഞ ലക്കത്തിലെ വിജയി

**അഷ്നാ ജോൺസൺ**

**ഇടവക : വില്ലൂർ**

**ജില്ല : കൊട്ടാരക്കര**

### കഴിഞ്ഞ ലക്കത്തിലെ ഉത്തരം

| | | | | | | |
|---|---|---|---|---|---|---|
| 3 ഇ | റ്റ | ലി | ■ | ■ | 8 ഉ | 7 ഫെ |
| 4 മെ | യ്യ് | യോ | 6 അ | 10 കാ | ർ | ർ |
| ■ | ■ | XIII | ന്തോ | സി | ബ | ഡി |
| 1 അ | ഗ | സ്റ്റീ | നി | യ | ൻ | നാ |
| 2 അ | മാ | ത്ത | യോ | ■ | VIII | ൻ |
| 5 നാ | ന്തി | രി | ക്ക | ൽ | ■ | റ്റോ |

# എന്റെ സ്വന്തം മാർ ഈവാനിയോസ് പിതാവ്

ഉണ്ണി അമ്മയമ്പലം




നമുക്ക് ഈ മലയുടെ മുകളിൽ ഒരു കെടാവിളക്ക് തെളിക്കണം.
അതേ. അതിന്റെ വെളിച്ചം മലങ്കര സഭയിൽ പരക്കണം.
ചെങ്ങന്നൂർ താലൂക്കിന്റെ കിഴക്കേ അറ്റത്ത് പെരുന്നാട്ടിലെ മുണ്ടൻ മലയിൽ ആശ്രമം സ്ഥാപിക്കാൻ ഗീവർഗീസച്ചൻ തീരുമാനിച്ചു.
1919 ആഗസ്റ്റ് 15–ാം തീയതി മലങ്കര സഭയിലെ ആദ്യത്തെ സന്യാസ പ്രസ്ഥാനമായ ബഥനി ആശ്രമം സ്ഥാപിതമായി.
അത് അച്ചൻ പറഞ്ഞത് ശരിയാ. ഈ ആശ്രമം നമ്മുടെയും ഈ നാടിന്റെയും പൊതുസ്വത്താ.
അച്ചോ അച്ചന്റെ ആശ്രമത്തിന്റെ പണി ഇതാ തീരാൻ പോണു.
എന്റെ അല്ല, നമ്മുടെ ആശ്രമം എന്നു പറയൂ എൽദോ ചേട്ടാ.
പ്രഥമ അംഗങ്ങൾ ആദ്യത്തെ പൊതു സംഘം കൂടി പി. ടി. ഗീവർഗീസ് അച്ചനെ പ്രഥമ സുപ്പീരിയർ ആയി തെരഞ്ഞെടുത്തു. അന്നുമുതൽ ആശ്രമസ്ഥാപകൻ ആബോ ഗീവർഗീസ് എന്ന പേരിൽ അറിയപ്പെടാൻ തുടങ്ങി.

തയ്യാറാക്കിയത് : സി. ജോവിറ്റ തെരേസ് ഡി.എം

1. എന്നാണ് തിരുഹൃദയ തിരുനാൾ ആഘോഷിക്കുന്നത്

ജൂൺ 24

2. ഏത് തിരുനാളിന് ശേഷമാണ് തിരുഹൃദയതിരുനാൾ ആഘോഷിക്കുന്നത്

പെന്തക്കുസ്ത തിരുനാൾ

3. ആദ്യ തിരുഹൃദയ തിരുനാൾ എന്നാണ് ആഘോഷിക്കപ്പെട്ടത്

1670 ഓഗസ്റ്റ് 31

4. ഏത് മാർപാപ്പയാണ് ലോകത്തെ മുഴുവൻ ക്രിസ്തുവിന്റെ തിരുഹൃദയത്തിലേക്ക് സമർപ്പിക്കണമെന്ന് അഭ്യർത്ഥിച്ചത്

ലിയോ പതിമൂന്നാമൻ മാർപാപ്പ

5. വി.മത്തായിയുടെ സുവിശേഷത്തിന്റെ പ്രതീകം

മനുഷ്യൻ

6. വി. മർക്കോസിന്റെ സുവിശേഷത്തിന്റെ പ്രതീകം

സിംഹം

7. വി. ലൂക്കായുടെ സുവിശേഷത്തിന്റെ പ്രതീകം

കാള

8 വി. യോഹന്നാന്റെ സുവിശേഷത്തിന്റെ പ്രതീകം

കഴുകൻ

9. വിശുദ്ധ പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ തിരുനാൾ ആചരിക്കുന്നതെന്ന്?

ജൂൺ 29

10. സൂര്യനെയും ചന്ദ്രനെയും നിശ്ചലമാക്കിയ വ്യക്തി

ജോഷ്വാ

വാ
ർ
ത്ത
ക
ൾ

**പുതിയ അധ്യായനവർഷം**

2022 - 2023 അദ്ധ്യായനവർഷത്തിലെ മേജർ അതിഭദ്രാസന പ്രവേശനോത്സവം 5-6-22 ൽ അഞ്ചൽ വൈദികജില്ലയിലെ ഏഴംകുളം ഹോളി ഫാമിലി മലങ്കര സുറിയാനി കത്തോലിക്കാ ദൈവാലയത്തിൽ വച്ച് നടത്തപ്പെട്ടു. തിരുവനന്തപുരം മേജർ അതിഭദ്രാസന നിയുക്ത സഹായമെത്രാൻ അഭിവന്ദ്യ റവ. ഡോ. മാത്യൂ മനക്കരക്കാവിൽ കോർ എപ്പിസ്കോപ്പ അന്നേ ദിവസം വി. കുർബാന അർപ്പിക്കുകയും പ്രവേശനോത്സവ ഉദ്ഘാടനം നിർവ്വഹിക്കുകയും ചെയ്തു. പ്രസ്തുത മീറ്റിംഗിൽ തിരുവനന്തപുരം മേജർ അതിഭദ്രാസന വിശ്വാസ പരിശീലന കാര്യാലയ ഡയറക്ടർ ബഹു. ഫാ. ജോൺസൺ പുതുപ്പറമ്പിൽ അധ്യക്ഷത വഹിക്കുകയും, അഞ്ചൽ വൈദിക ജില്ലാ വികാരി പെരിയ. ബഹു. ഫാ. ബോവാസ് മാത്യു, ജില്ലാ ഡയറക്ടർ ബഹു. ഫാദർ തോമസ് കുറ്റിയിൽ, ജില്ലാ ആനിമേറ്റർ ബഹു. സിസ്റ്റർ ചൈതന്യ ഡി. എം, ജില്ലാ സെക്രട്ടറി ശ്രീ. രാജു വർഗ്ഗീസ്, ഇടവക ട്രസ്റ്റി ശ്രീ. രാജു എന്നിവർ ആശംസകളറിയിച്ചു പ്രസംഗിച്ചു. പുതുതായി വിശ്വാസ പരിശീലനത്തിലേക്ക് കടന്നു വന്ന കുട്ടികൾക്ക് സമ്മാനങ്ങളും ബൈബിൾ വാക്യങ്ങൾ എഴുതിയ കാർഡുകളും നൽകി സ്വീകരിച്ചു.

മേജർ അതിഭദ്രാസത്തിലെ മറ്റു ഇടവകകളിൽ പ്രവേശനോത്സവത്തിന് നേതൃത്വം നൽകിയ ബഹുമാനപ്പെട്ട ഇടവക വികാരിയച്ചൻമാർക്കും, സിസ്റ്റേഴ്സിനും, പ്രധാന അധ്യാപകർക്കും, അധ്യാപകർക്കും, മാതാപിതാക്കൾക്കും, കുട്ടികൾക്കും പ്രത്യേകം നന്ദിയർപ്പിക്കുന്നു.

**സർട്ടിഫിക്കറ്റ് വിതരണം**

2021 - 2022 അധ്യായന വർഷത്തിൽ 10,12 ക്ലാസ്സുകളിൽ വിജയികളായ കുട്ടികൾക്കുള്ള സർട്ടിഫിക്കറ്റ് ജില്ലാ കേന്ദ്രങ്ങളിൽ എത്തിച്ചു. ഇടവകയിലെ പ്രധാന അധ്യാപകർ സർട്ടിഫിക്കറ്റുകൾ ജില്ലാ കേന്ദ്രങ്ങളിൽ നിന്ന് കൈപ്പറ്റേണ്ടതാണ്.

**അധ്യാപക പരിശീലനം**

കഴക്കൂട്ടം, ആയൂർ എന്നി വൈദിക ജില്ലകളിലെ അധ്യാപകർക്കുള്ള പരിശീലനം ജൂൺ 12,19 എന്നി തീയതികളിൽ നടത്തപ്പെട്ടു. ബഹു. ഫാ. തോമസ് കുറ്റിയിൽ, ബഹു. ഫാ. ജോസഫ് പൂവത്തുംതറയിൽ എന്നിവർ ക്ലാസുകൾക്ക് നേതൃത്വം നല്കി. 460 ൽ പരം അധ്യാപകർ പരിശീലന ക്ലാസിൽ പങ്കെടുത്തു.

**ആദരവ്**

വിശ്വാസ പരിശീലന ശുശ്രൂഷയിൽ അധ്യപകരായി 25 വർഷവും 50 വർഷവും പൂർത്തികരിച്ച ബഹുമാനപ്പെട്ട അധ്യാപകരെ ഈ വർഷം ആദരിക്കാൻ ആഗ്രഹിക്കുന്നു. ബഹുമാനപ്പെട്ട വികാരിയച്ചന്റെ കത്തോടുകൂടി ഇവരുടെ പേര് വിവരങ്ങൾ ജൂലൈ മാസത്തിന്റെ ആദ്യ ആഴ്ചക്കകം കേന്ദ്രാകാര്യാലയത്തിൽ അറിയിക്കേണ്ടതാണ്.

വാർത്തകൾ

അഞ്ചൽ വൈദീകജില്ലയിലെ വിശ്വാസ പരിശീലന വിഭാഗത്തിന്റെ നേതൃത്വത്തിൽ വിശ്വാസപരിശീലനത്തിൽ 7 മുതൽ 12 വരെ ക്ലാസുകളിലെ കുട്ടികൾക്കായി ''പതിരാവരുത് ഈ കതിരുകൾ'' എന്ന കുട്ടികളുടെ സംഗമം നടത്തപ്പെട്ടു.

അദ്ധ്യായന വർഷം ആരംഭിക്കുന്നതിന്റെ ഒരുക്കത്തിന്റെ ഭാഗമായി, ചുറ്റുമുള്ള ചതിക്കുഴികളെ മനസിലാക്കാനും യേശുവെന്ന സത്യത്തെ പുൽകാനും കുട്ടികളെ സജ്ജമാക്കുക എന്ന ലക്ഷ്യത്തോടെ നടത്തിയ പരിപാടിയിൽ കേരളത്തിലെ ജീസസ് യൂത്ത് ആനിമേറ്റർ റവ.ഫാ. ഷോജി ക്ലാസുകൾക്ക് നേതൃത്വം നൽകി.

വന്ദ്യ. ജെയിംസ് പാറവിള കോറപ്പിസ്കോപ്പ ഉദ്ഘാടനം ചെയ്ത പരിപാടിയിൽ ജില്ലാ വികാരി വെരി. റവ. ഫാ. ബോവാസ് മാത്യൂ അനുഗ്രഹ സന്ദേശം നൽകി. മുന്നൂറിൽ പരം വിദ്യാർത്ഥികൾ പങ്കെടുത്തു. ജില്ലാ ഡയറക്ടർ ബഹു. ഫാ. തോമസ് കുറ്റിയിൽ സംഗമത്തിന് നേതൃത്വം നൽകി.

# വിശ്വാസ പരിശീലന പ്രവേശനോത്സവം

## മേജർ അതിഭദ്രാസനതല ഉദ്ഘാടനം















# ഇടവകതല
# വിശ്വാസ പരിശീലന പ്രവേശനോത്സവം



# ഇടവകതല

# വിശ്വാസ പരിശീലന പ്രവേശനോത്സവം





# ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ഓർമ്മപ്പെരുന്നാൾ

## ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ വിശുദ്ധ നാമകരണ പ്രവർത്തനങ്ങൾ വേഗത്തിലാകുന്നതിനുള്ള നിയോഗത്തിനായി.....

1. ജൂലൈ 1 മുതൽ 15 വരെയുള്ള ദിവസങ്ങളിൽ നോമ്പു ആചരിക്കുക.
2. ഭവനങ്ങളിൽ മാർ ഈവാനിയോസ് പിതാവിന്റെ ചിത്രം പ്രത്യേകം അലങ്കരിച്ചു വിശുദ്ധപദവിയിലേക്കുയർത്തുന്നതിനുള്ള പ്രാർത്ഥന ചൊല്ലുക.
3. ഈ ദിവസങ്ങളിൽ വി. കുർബാനയിൽ സംബന്ധിക്കുക.
4. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ കബറിടം സന്ദർശിച്ചു പ്രാർത്ഥിക്കുക.

## മാർ ഈവാനിയോസ് പിതാവിനെ കൂടുതൽ അറിയാൻ....

1. പിതാവിന്റെ ആത്മകഥയായ ഗിരിദീപം എന്ന പുസ്തകം വായിക്കുക.

   പുസ്തകത്തിന്റെ **PDF** അയച്ചു തരുന്നതാണ്.

2. മാർ ഈവാനിയോസ് ചിത്രരചന മത്സരം. (വാട്ടർ കളർ)

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ജീവിതവുമായി ബന്ധപ്പെട്ട സംഭവങ്ങളുടെ ചിത്രം വരയ്ക്കുക. **A4** സൈസ് ഡ്രോയിംഗ് പേപ്പറിൽ ചിത്രം വരച്ച് ജൂലൈ 16 ന് മുമ്പായി **The Director, Department of Catechism, Samannuya Pastoral Centre, St. Mary's Campus, Pattom , Trivandrum** എന്ന അഡ്രസിൽ അയച്ചു തരുക. തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിലെ എല്ലാ സണ്ടേസ്കൂൾ കുട്ടികൾക്കും അധ്യാപകർക്കും മത്സരത്തിൽ പങ്കെടുക്കാവുന്നതാണ്. വിജയികൾക്ക് ആകർഷകമായ സമ്മാനം നൽകുന്നു.


ജന്മദിനം ആഘോഷിക്കുന്ന
മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ
തലവനും പിതാവുമായ മേജർ ആർച്ച് ബിഷപ്പ് മോറാൻ മോർ
ബസേലിയോസ് കർദിനാൾ ക്ലീമിസ് കാതോലിക്കാ ബാവയ്ക്ക്
പ്രാർത്ഥനാശംസകൾ
Birthday
greetings beloved
Aboon....



# വന്ദ്യ ചേപ്പാട്ട് ഫീലിപ്പോസ് റമ്പാൻ

(12-05-1886 - 24-6-1978)

---

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ
വിശ്വാസ പരിശീലന ശുശ്രൂഷയ്ക്ക് നേതൃത്വം നൽകിയ
വന്ദ്യ ചേപ്പാട്ട് ഫീലിപ്പോസ് റമ്പാച്ചന്റെ
ഓർമ്മദിനം (ജൂൺ 24)

---

